കൊണ്ടും മരണ സർട്ടിഫിക്കറ്റുകൊണ്ടും ടിയാൻ 27-9-1984-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃതാവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളൂ വെന്നും അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | പി. മാധവി അമ്മ | ഭാര്യ | 52 |
| 2 | എം. വസന്തദേവി | മകൾ | 34 |
| 3 | എം. സുശീലാദേവി | ,, | 31 |
| 4 | ജി. മോഹനകുമാർ | മകൻ | 29 |
| 5 | ബാലാദേവി | മകൾ | 27 |
| 6 | പ്രസന്നകുമാർ | മകൻ | 25 |
| 7 | ജയൻ | ,, | 23 |
| 8 | വേണുഗോപാലൻ | ,, | 21 |

മേൽപ്പറഞ്ഞ 2 മുതൽ 8 വരെ കക്ഷികൾ 1-ാം കക്ഷി പേരിൽ പരേതനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

പരേതന്റെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. അതനുസരിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചു കൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

താലൂക്കാഫീസ്, (ഒപ്പ്)
തിരുവനന്തപുരം. തഹസീൽദാർ.

## Nedumangad Taluk

പരസ്യം

ബി3-231/85. 1985 ഫെബ്രുവരി 8.

നെടുമങ്ങാട് താലൂക്കിൽ നെടുമങ്ങാട് വില്ലേജിൽ വടക്കുംകര മുറിയിൽ ചന്തവിള ശങ്കർ ഭവനത്തിൽ ശ്രീ.കെ.ആർ. സുബ്രഹ്മണ്യൻ ആചാരി തദ്ദേശസ്വയംഭരണവകുപ്പിൽ ഡിസ്ട്രിക്ട് പഞ്ചായത്ത് ആഫീസറായി ജോലിനോക്കി പെൻഷൻപറ്റിവരവെ മരണമടഞ്ഞതിനാൽ ടിയാന് പെൻഷൻ കുടിശികയിനത്തിൽ കിട്ടാനുള്ള 2,500 രൂപയ്ക്കുള്ള സാമ്പത്തികാനുകൂല്യങ്ങൾ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നു കാണിച്ച് പരേതന്റെ ഭാര്യ ടിയിൽ ശ്രീമതി പി. രത്നമ്മ ബോധിപ്പിച്ച അപേക്ഷ നെടുമങ്ങാട് വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിയതിൽ ശ്രീ. കെ. ആർ. സുബ്രഹ്മണ്യൻ ആചാരി 25-9-1984-ൽ മരണമടഞ്ഞതായും പരേതന്റെ അവകാശികളായി താഴെ പറയുന്നവർ ഉള്ളതായും കാണുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | പി. രത്നമ്മ | ഭാര്യ | 53 |
| 2 | ആർ. സരസ്വതിഅമ്മാൾ | മകൾ | 33 |
| 3 | ആർ. മല്ലിക | ,, | 30 |
| 4 | ആർ. രാജേശ്വരി | ,, | 28 |
| 5 | ആർ. ജഗദംബാൾ | ,, | 27 |
| 6 | ആർ. ജയലക്ഷ്മി | ,, | 23 |
| 7 | എസ്. ശങ്കരൻ | മകൻ | 20 |
| 8 | ആർ. രമാദേവി | മകൾ | 18 |

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല.

2 മുതൽ 8 വരെ കക്ഷികൾ ഒന്നാം കക്ഷി പേരിൽ അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതു സമ്മതിച്ച് സമ്മതപത്രം തന്നിട്ടുണ്ട്.

ആയതിനാൽ ഒന്നാം കക്ഷിയും പരേതന്റെ ഭാര്യയുമായ ശ്രീമതി പി. രത്നമ്മ പേരിൽ അവകാശ സർട്ടിഫിക്കറ്റു നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആ വിവരം ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധം ചെയ്ത് 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. നിശ്ചിത കാലാവധിക്കു ശേഷം ലഭിക്കുന്ന യാതൊരു പരാതികളും പരിഗണിക്കുന്നതല്ല.

പി. നടരാജൻ,
നെടുമങ്ങാട്. തഹസീൽദാർ.

## Chirayinkil Taluk

പരസ്യം

(1)

നമ്പർ ബി6-5/85. 1985 ഫെബ്രുവരി 6.

ചിറയിൻകീഴ് താലൂക്കിൽ, മടവൂർ വില്ലേജിൽ, പൊയ്കയിൽ വീട്ടിൽ ശ്രീ. എ. യഹിയ, വിശാഖപട്ടണത്ത് കമ്പനിയിൽ ജോലി നോക്കി വരവെ മരണപ്പെട്ടു പോയി എന്നും, ടിയാൻ S. B. T. യുടെ മടവൂർ ശാഖയിൽ നിക്ഷേപിച്ചിരുന്ന 2,500 രൂപയിൽ താഴെ മാത്രം വരുന്ന തുക വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നും കാണിച്ച് പരേതന്റെ മാതാവ് ശ്രീമതി ആത്തുക്കാ ഉമ്മാൾ ബോധിപ്പിച്ച അപേക്ഷ മടവൂർ വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകളിൽ നിന്നും മരണസർട്ടിഫിക്കറ്റു കൊണ്ടും ശ്രീ. എ. യഹിയ 14-4-1984-ൽ മരണപ്പെട്ടു പോയി എന്നും പരേതന് താഴെ പറയുന്നവർ അവകാശികളായി ഉണ്ടെന്നും അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ആത്തുക്കാ ഉമ്മാൾ | മാതാവ് | 58 |
| 2 | സെയ്തു മുഹമ്മദ് | പിതാവ് | |
| 3 | ഇക്ബാൽ | സഹോദരൻ | |
| 4 | ജഹാംഗീർ | ,, | |
| 5 | ഷാജഹാൻ | ,, | |
| 6 | ഷാജബ | സഹോദരി | |
| 7 | നാസിദ | ,, | |
| 8 | മുബീദാ | ,, | |

പരേതൻ അവിവാഹിതനായിരുന്നു. ആകയാൽ പരേതന് S. B. T. യിൽ നിന്നും കിട്ടുവാനുള്ള തുകയിൽ പ്രസ്താവിച്ച തുക വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശി 1 മുതൽ 8 വരെ കക്ഷികൾ മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി ബോധിപ്പിച്ചു കൊള്ളേണ്ടതും അവധികഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ലാത്തതുമാകുന്നു.

(2)

No. B6-2/85. 1985 ഫെബ്രുവരി 11.

ചിറയിൻകീഴ് താലൂക്കിൽ പഴയ കുന്നുമ്മൽ വില്ലേജിൽ തട്ടത്തുമല, പുത്തൻ ബംഗ്ലാവിൽ ശ്രീ. എം. ഭാസ്കരൻ നായർ മരണപ്പെട്ടുപോയി എന്നും ടിയാന് പെൻഷൻ കുടിശ്ശികയിനത്തിൽ കിട്ടുവാനുള്ള 1000 രൂപയിൽ താഴെ മാത്രം വരുന്നതുക വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നു കാണിച്ച് പരേതന്റെ ഭാര്യ ടിയിൽ ശ്രീമതി S. രാധാമണി ബോധിപ്പിച്ച അപേക്ഷ പഴയ കുന്നുമ്മൽ വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകളിൽ നിന്നും മരണ സർട്ടിഫിക്കറ്റുകൊണ്ടും ശ്രീ. എം. ഭാസ്കരൻ നായർ 8-12-1984-ൽ മരണപ്പെട്ടു പോയി എന്നും പരേതന് താഴെ പറയുന്നവർ അവകാശികളായി ഉണ്ടെന്നും അറിവായിരിക്കുന്നു.

| | | | | വയസ്സ് |
|---|---|---|---|---|
| 1 | രാധാമണി | ഭാര്യ | | 32. |
| 2 | സിന്ധു | മകൾ | | 12 |
| 3 | ജയകുമാർ | മകൻ | | 9 |
| 4 | വിജയകുമാർ | ,, | ആദ്യഭാര്യയിലെ സന്താനങ്ങൾ | 29 |
| 5 | രാജൻ | ,, | ആദ്യഭാര്യയിലെ സന്താനങ്ങൾ | 27 |
| 6 | അംബികകുമാരി | മകൾ | ആദ്യഭാര്യയിലെ സന്താനങ്ങൾ | 17 |
| 7 | അജയകുമാർ | മകൻ | ആദ്യഭാര്യയിലെ സന്താനങ്ങൾ | 16 |

പരേതന്റെ ആദ്യഭാര്യയും മാതാപിതാക്കളും ജീവിച്ചിരിപ്പില്ല. 2-ഉം, 3-ഉം കക്ഷികൾ 1-ാം കക്ഷിയുടെയും 6-ഉം 7-ഉം കക്ഷികൾ 4-ാം കക്ഷിയുടെയും സംരക്ഷണയിൽ ആണ്. നാലും അഞ്ചും കക്ഷികളുടെ അവകാശം 1-ാം കക്ഷി പേരിൽ ഒഴിഞ്ഞുകൊടുത്തിട്ടുണ്ട്.

ആകയാൽ പരേതന് കിട്ടുവാനുള്ള മുകളിൽ കാണിച്ച തുക വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശികൾ സ്വന്തം നിലയിലും മൈനർ സന്താനങ്ങളുടെ രക്ഷിതാവ് എന്ന നിലയിലും ശ്രീമതി S. രാധാമണിയും ആറും, ഏഴും കക്ഷികളുടെ രക്ഷിതാവ് എന്ന നിലയിൽ ശ്രീ. വിജയകുമാറും മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റു കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യതീയതി മുതൽ 30 ദിവസത്തിനകം ആഫീസിൽ നേരിട്ടു ഹാജരായി ബോധിപ്പിച്ചുകൊള്ളേണ്ടതും, അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതുമാകുന്നു.

(3)

No. B6-88/84. 1985 ഫെബ്രുവരി 7.

ചിറയിൻകീഴ് താലൂക്കിൽ വർക്കല വില്ലേജിൽ കുരയ്ക്കണ്ണി ദേശത്ത് ചന്ദ്രിക ഭവനിൽ ശ്രീ. ആർ. ചന്ദ്രൻപിള്ള മസ്കറ്റിൽ വച്ച് മരണമടഞ്ഞുപോയി എന്നും ടിയാന് ശമ്പളകുടിശികയിനത്തിൽ കിട്ടുവാനുണ്ടായിരുന്ന 78172 രൂപ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നു കാണിച്ച് പരേതന്റെ ഭാര്യ ടിയിൽ ശ്രീമതി ജി. ചന്ദ്രികഅമ്മ ബോധിപ്പിച്ച അപേക്ഷ വർക്കല വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തി വരുത്തിയ റിക്കാർഡുകളിൽനിന്നും മരണ സർട്ടിഫിക്കറ്റുകൊണ്ടും ശ്രീ. ആർ ചന്ദ്രൻപിള്ള 23-4-1984-ൽ മരണമടഞ്ഞതായും പരേതന് താഴെ പറയുന്നവർ അവകാശികളായി ഉള്ളതായും കാണുന്നു.

| | | | വയസ് |
|---|---|---|---|
| 1 | ജി. ചന്ദ്രികഅമ്മ | ഭാര്യ | 21 |
| 2 | ഗിരിജകുമാരി | മകൾ | 2 |
| 3 | കെ. മാധവൻപിള്ള | പിതാവ് | 64 |

പരേതന്റെ മാതാവ് ജീവിച്ചിരിപ്പില്ല. 2-ാം കക്ഷി 1-ാം കക്ഷിയുടെസംരക്ഷണയിൽ ആണ് 3-ാം കക്ഷിയുടെ അവകാശം 1-ാം കക്ഷിക്കു ഒഴിഞ്ഞു കൊടുത്തുകൊണ്ടു മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

ആകയാൽ കിട്ടുവാനുള്ള തുകയിൽ 2500 രൂപ വാങ്ങുന്നതിനും ബാക്കിയുള്ള തുക 18-4-1983-ലെ 40147/F3/Home നമ്പർ ഗവൺമെന്റ് ഉത്തരവിനു വിധേയമായും വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശി സ്വന്തം നിലയിലും മൈനർ സന്താനത്തിന്റെ രക്ഷിതാവ് എന്ന നിലയിലും ശ്രീമതി ചന്ദ്രികഅമ്മ മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധം ചെയ്യുന്ന തിയ്യതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ലാത്തതുമാകുന്നു.

ആററിങ്ങൽ.

(ഒപ്പ്)
തഹസിൽദാർ,
ചിറയിൻകീഴ്.

---

## QUILON DISTRICT

### Quilon Taluk

പരസ്യം

കൊല്ലം താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

(1)

സി2-1990/85. 1985 ഫെബ്രുവരി 5.

റെയിൽവേയിൽ ജോലിനോക്കി പെൻഷൻപററി കൊല്ലം താലൂക്കിൽ കൊല്ലം വില്ലേജിൽ വടക്കുംഭാഗത്ത് ചേരിയിൽ ഇലത്ത് പുത്തൻപറമ്പിൽ ഹൗസിൽ താമസിച്ചിരിക്കവെ മരണമടഞ്ഞ ശ്രീ. പി. എ. ബൻസിലിക്ക് കൊല്ലം ജില്ലാ ട്രഷറിയിൽ നിന്നും കിട്ടേണ്ട 1,000 രൂപക്കകത്ത് വരുന്ന തുക വാങ്ങുന്നതിലേക്ക് ഒരു അവകാശ സർട്ടിഫിക്കറ്റ് ലഭിക്കണമെന്ന് കാണിച്ച് ടി വീട്ടിൽ ശ്രീമതി സ്റെറല്ലാ ബൻസിലി ബോധിപ്പിച്ചുവന്ന അപേക്ഷ കൊല്ലം (വെസ്ററ്) വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി. അതിൻപ്രകാരം ശ്രീ. പി. എ. ബൻസിലി 1-10-1984-ൽ മരണമടഞ്ഞതായും ടിയാന് അവകാശികളായി താഴെപ്പറയുന്നവർ മാത്രമുള്ളതായും ബോദ്ധ്യപ്പെട്ടിരിക്കുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | സ്റെറല്ലാ ബൻസിലി | ഭാര്യ | 50 |
| 2 | റൊമാൻസ് | മകൻ | 32 |
| 3 | രീനാമ്മ | മകൾ | 28 |
| 4 | ലാൻസി | ,, | 26 |
| 5 | സാബച്ചൻ | മകൻ | 24 |
| 6 | മറിയാമ്മ | മകൾ | 20 |
| 7 | വിൻസി | ,, | 19 |

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. മുകളിൽ പറഞ്ഞിരിക്കുന്നവരിൽ രണ്ടു മുതൽ ഏഴുവരെ കക്ഷികൾ തങ്ങൾക്കുള്ള അവകാശം ഒന്നാം പേരുകാരിക്ക് ഒഴിഞ്ഞു കൊടുത്തുകൊണ്ട് രേഖാമൂലം മൊഴി ഹാജരാക്കിയിട്ടുണ്ട്. ആകയാൽ പരേതന് ലഭിക്കുവാനുള്ള ടി തുക വാങ്ങുവാനുള്ള ഏകാവകാശി ഒന്നാം പേരുകാരിയായ ശ്രീമതി സ്റെറല്ലാ ബൻസിലി മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ബോധിപ്പിക്കുവാനുണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി കൃത്യം 30 ദിവസത്തിനകം ഈ ആഫീസ് മുൻപാകെ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതുമാകുന്നു.

(2)

സി2-1444/85. 1985 ഫെബ്രുവരി 1.

കൊല്ലം താലൂക്കിൽ, കൊററങ്കര വില്ലേജിൽ കൊററങ്കര ചേരിയിൽ ചാമവിള പുത്തൻവീട്ടിൽ താമസിച്ച് കാഷ്യൂ കോർപ്പറേഷനിൽ ജോലിനോക്കി വരവെ മരണമടഞ്ഞ ശ്രീ. ദാമോദരൻ പിള്ളയ്ക്ക് ഇ. എസ്. ഐ. ൽ നിന്നും ലീവ് കാശ് ഇനത്തിൽ ലഭിക്കുവാനുള്ള 200 രൂപാ വാങ്ങുന്നതിലേക്കും കൂടാതെ ടിയാൻ 750 രൂപാക്ക് ബാങ്കിൽ പണയം വച്ചിട്ടുള്ള സ്വർണ്ണ ഉരുപ്പടികൾ തിരിച്ചെടുക്കുന്നതിനുംവേണ്ടി ഒരു അവകാശ സർട്ടിഫിക്കററ് ലഭിക്കണമെന്ന് കാണിച്ച് ടി വീട്ടിൽ ശ്രീമതി കെ. രാജമ്മയമ്മ ബോധിപ്പിച്ച അപേക്ഷ കൊററങ്കര വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി. അതിൻപ്രകാരം ശ്രീ. ദാമോദരൻ പിള്ള 26-11-1984-ൽ മരണമടഞ്ഞതായും ടിയാന് അവകാശികളായി താഴെപ്പറയുന്നവർ മാത്രമുള്ളതായും ബോദ്ധ്യപ്പെട്ടിരിക്കുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | രാജമ്മ അമ്മ | ഭാര്യ | |
| 2 | മുരളീധരൻ പിള്ള | മകൻ | 33 |
| 3 | ലളിതമ്മ | മകൾ | 27 |
| 4 | സരസ്വതിയമ്മ | ,, | 25 |
| 5 | ശിവൻകുട്ടിപിള്ള | മകൻ | 24 |
| 6 | സുധാകരൻ പിള്ള | ,, | 23 |
| 7 | രാധാകൃഷ്ണപിള്ള | ,, | 21 |
| 8 | ഉണ്ണികൃഷ്ണൻപിള്ള | ,, | 16 |
| 9 | ഉദയകുമാർ | ,, | 14 |
| 10 | മിനിമോൾ | മകൾ | 10 |

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. മുകളിൽ പറഞ്ഞിരിക്കുന്നവരിൽ രണ്ടു മുതൽ ഏഴുവരെ കക്ഷികൾ തങ്ങൾക്കുള്ള അവകാശം ഒന്നാം പേരുകാരിക്ക് ഒഴിഞ്ഞുകൊടുത്തുകൊണ്ട് രേഖാമൂലം മൊഴി ഹാജരാക്കിയിട്ടുണ്ട്. എട്ട്, ഒൻപത്, പത്ത് കക്ഷികൾ മൈനറുകളും ഒന്നാം പേരുകാരിയുടെ സംരക്ഷണയിൽ കഴിഞ്ഞു

വരുന്നതുമാകുന്നു. ആകയാൽ പരേതന് ലഭിക്കുവാനുള്ള ടി തുക വാങ്ങുവാനും സ്വർണ്ണ ഉരുപ്പടികൾ തിരിച്ചെടുക്കുവാനുമുള്ള ഏകാവകാശി ഒന്നാം പേരുകാരിയായ ശ്രീമതി രാജമ്മയമ്മ മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ബോധിപ്പിക്കുവാനുണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി കൃത്യം 30 ദിവസത്തിനകം ഈ ആഫീസ് മുമ്പാകെ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതും, അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതുമാകുന്നു.

താലൂക്കാഫീസ്, (ഒപ്പ്)
കൊല്ലം. തഹശീൽദാർ.

---

പത്തനാപുരം താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

No. C2-816/85. 1985 ഫെബ്രുവരി 6.

പത്തനാപുരം താലൂക്കിൽ പട്ടാഴി വില്ലേജിൽ വടക്കേക്കര ലാവണ്യഭവനിൽ ശ്രീമതി എൻ. ലളിതാമ്മ 22-12-1984-ൽ മരിച്ചുപോയതായും പരേത പത്തനാപുരം സ്റ്റേറ്റ് ബാങ്കിൽ പണയം വച്ചിട്ടുള്ള പണയ ഉരുപ്പടികൾ തിരിച്ചെടുക്കുന്നതിന് അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്നു കാണിച്ച് പരേതയുടെ ഭർത്താവ് ശ്രീ. കെ. കുട്ടപ്പൻ നായർ സമർപ്പിച്ച അപേക്ഷയിന്മേൽ അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവർ അവകാശികളാണെന്നു കാണുന്നു.

| | |
|---|---|
| കെ. കുട്ടപ്പൻ നായർ | ഭർത്താവ് |
| ലാവണ്യ | മകൾ |

2-ാം അവകാശി മൈനറും അപേക്ഷകന്റെ സംരക്ഷണയിലുമാണ്. അതിനാൽ അപേക്ഷകനും പരേതയുടെ ഭർത്താവുമായ ശ്രീ. കെ. കുട്ടപ്പൻ നായർ പരേതയുടെ അവകാശിയാണെന്നു കാണിച്ച് ഒരു സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗസററിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരാക്കിക്കൊള്ളണം. അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

എം. ജോർജ് ഇട്ടപ്പൻ,
പത്തനാപുരം. തഹശീൽദാർ.

---

# PATHANAMTHITTA DISTRICT

## Kozhencherry Taluk

പരസ്യം

B6-275/85. 1985 ജനുവരി 28.

കോഴഞ്ചേരി താലൂക്കിൽ പത്തനംതിട്ട വില്ലേജിൽ കുമ്പഴ മുറിയിൽ കിഴക്കേക്കര വീട്ടിൽ കെ. ജി. വറുഗ്ഗീസ് 22-12-1984-ൽ മരിച്ചുപോയി എന്നും ടിയാന്റെ പേരിൽ നടത്തിവന്നിരുന്ന റേഷൻകട തന്റെ പേരിലാക്കി കിട്ടുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്നും കാണിച്ച് പരേതന്റെ മകൻ ഉമ്മൻ വറുഗ്ഗീസ് ബോധിപ്പിച്ച അപേക്ഷ പത്തനംതിട്ട വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിച്ചു വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ പരേതന്റെ അവകാശികളായി അടിയിൽ പേരുവിവരം പറയുന്നവർ മാത്രമാണെന്നും അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേരുവിവരം | പരേതനുമായുള്ള ബന്ധം |
|---|---|---|
| 1 | അമ്മിണി | മകൾ |
| 2 | കെ. ജി. മറിയാമ്മ | ,, |
| 3 | ശാന്തമ്മ | ,, |
| 4 | ഓമന | ,, |
| 5 | വത്സമ്മ | ,, |
| 6 | ഉമ്മൻ വറുഗീസ് | മകൻ |

പരേതന്റെ ഭാര്യ നേരത്തെ മരിച്ചുപോയിട്ടുള്ളതാണ്. പെൺമക്കൾ അഞ്ചുപേരെയും (ഒന്നു മുതൽ 5 വരെ പേരുകാർ) ക്രിസ്തീയ മതാചാരപ്രകാരം വിവാഹം കഴിപ്പിച്ച്, അന്യഭവനങ്ങളിൽ താമസമാണ്.

ആയതിനാൽ ടി റേഷൻകട ഏറ്റുനടത്തുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് പരേതന്റെ ഏകമകൻ ഉമ്മൻ വറുഗ്ഗീസ് പേരിൽ കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയതു ഈ പരസ്യം ഗസററിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചു കൊള്ളണം.

താമസിച്ചും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകാര്യമല്ല.

താലൂക്കാഫീസ്, (ഒപ്പ്)
കോഴഞ്ചേരി. തഹശീൽദാർ.

തിരുത്തൽ പരസ്യം

സി4-3168/84. 1985 ജനുവരി 19.

1984 ഡിസംബർ 11-ാം തീയതിയിലെ കേരളാ ഗവൺമെന്റ് ഗസററിന്റെ പാർട്ട് 3-ൽ 2780-ാം പേജിൽ സി4-3168/84-ാം നമ്പരായി പരസ്യം ചെയ്തിരുന്നതിൽ നെടുംകണ്ടം എന്ന് എഴുതിയിരുന്നത് നെടുമൺ എന്ന് തിരുത്തി വായിക്കേണ്ടതാണ്.

താലൂക്കാഫീസ്, (ഒപ്പ്)
അടൂർ. തഹശീൽദാർ.

---

## Mallappally Taluk

പരസ്യം

നമ്പർ സി4-5252/84. 1985 ഫെബ്രുവരി 8.

പത്തനംതിട്ട ജില്ലയിൽ തിരുവല്ലാ താലൂക്കിൽ ഇരവിപേരൂർ വില്ലേജിൽ തലയാർ മുറിയിൽ പനയിടത്തു വീട്ടിൽ ശ്രീ. കൊച്ചുചെറുക്കന്റെ മകൻ ശ്രീ. പി. കെ. നാണു പോലീസ് ഡിപ്പാർട്ടുമെന്റിൽ പി.സി. 3977-ാം നമ്പരായി ജോലിനോക്കിവരവെ 9-10-1984-ൽ നിര്യാതനായി എന്നും പരേതന് സർക്കാരിൽ നിന്നും ലഭിക്കുവാനുള്ള പെൻഷനും മററ് സാമ്പത്തികാനുകൂല്യങ്ങളും കൂടി മൊത്തം 5,000 രൂപയിൽ താഴെ വരുന്ന തുക വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്ന് ആവശ്യപ്പെട്ടുകൊണ്ട് ടിയാന്റെ ഭാര്യയായ മല്ലപ്പള്ളി താലൂക്കിൽ എഴുമററൂർ വില്ലേജിൽ എഴുമററൂർ കരയിൽ ആനക്കുഴിക്കൽ വീട്ടിൽ ശ്രീമതി ഇ. എൻ. പൊന്നമ്മ നാണു മല്ലപ്പള്ളി തഹശീൽദാർ മുമ്പാകെ സമർപ്പിച്ച അപേക്ഷയിന്മേൽ മുറപ്രകാരം അന്വേഷണവും അവകാശ വിചാരണയും നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി പി. കെ. നാണു 9-10-1984-ൽ നിര്യാതനായി എന്നും ടിയാന്റെ നിയമാനുസൃതാവകാശികളായി

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | ഇ. എൻ. പൊന്നമ്മനാണു | രണ്ടാം ഭാര്യ | 28 |
| 2 | ജയദീപ് | രണ്ടാം ഭാര്യയിലുള്ള മകൻ | 3½ |

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 3 | ജയദീഷ് | രണ്ടാം ഭാര്യയിലുള്ള മകൻ | 1½ |
| 4 | ജയശ്രീ | ആദ്യ ഭാര്യയിലുള്ള മകം | 9 |
| 5 | കൊച്ചുചെറുക്കൻ | പിതാവ് | 65 |
| 6 | കല്യാണി | മാതാവ് | 60 |
| 7 | കുട്ടപ്പൻ, പി. കെ. | സഹോദരൻ | 32 |
| 8 | ഗോപി | ,, | 30 |
| 9 | പാറു | സഹോദരി | 40 |
| 10 | ചെല്ലമ്മ | ,, | 37 |
| 11 | അമ്മിണി | ,, | 28 |

എന്നിവരുള്ളതിൽ 7 മുതൽ 11 വരെ പേരുവിവരം പറയുന്ന കക്ഷികൾ തങ്ങളുടെ അവകാശം ഒന്നു മുതൽ ആറുവരെ പേരുവിവരം പറയുന്ന കക്ഷികൾക്ക് വിട്ടു കൊടുത്തുകൊണ്ടുള്ള സമ്മതം രേഖപ്പെടുത്തിയിട്ടുള്ളതും അവർ ഒന്നാം കക്ഷി 2-ഉം 3-ഉം കക്ഷികൾ മൈനറുകളും 4-ാം കക്ഷി മൈനറും 4-ഉം 6-ഉം യുടെസംരക്ഷണയിലും 4-ാം കക്ഷി മൈനറും 4-ഉം 6-ഉം കക്ഷികൾ 5-ാം കക്ഷിയുടെ സംരക്ഷണയിലുമായതിനാൽ തിരുവല്ലാ താലൂക്കിൽ ഇരവിപേരൂർ വില്ലേജിൽ തലയാർ മുറിയിൽ പനയിടത്തു വീട്ടിൽ പി. സി. 3977-ാം നമ്പരായി പോലീസ് കോൺസ്റ്റബിളായി ജോലി നോക്കിവരവെ നിര്യാതനായ ശ്രീ. പി. കെ. നാണുവിന് ലഭിക്കുവാനുള്ള പെൻഷനും മറ്റ് സാമ്പത്തികാനുകൂല്യങ്ങളും കൂടി മൊത്തം 5000 രൂപയിൽ താഴെ വരുന്ന തുക വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശികൾ ടിയാന്റെ രണ്ടാം ഭാര്യയായ മല്ലപ്പള്ളി താലൂക്കിൽ എഴുമറ്റൂർ വില്ലേജിൽ എഴുമറ്റൂർ കരയിൽ ആനക്കുഴിക്കൽ വീട്ടിൽ ശ്രീമതി ഇ. എൻ. പൊന്നമ്മ നാണുവും ടിയാന്റെ പിതാവായ തിരുവല്ലാ താലൂക്കിൽ ഇരവിപേരൂർ വില്ലേജിൽ തലയാർ മുറിയിൽ പനയിടത്ത് വീട്ടിൽ ശ്രീ. കൊച്ചുചെറുക്കനും ആണെന്ന് കാണിക്കുന്ന ഒരു സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗസറ്റിൽ പ്രസിദ്ധപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതാണ്. താമസിച്ചും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്,
മല്ലപ്പള്ളി.

പി. വി. നാരായണപിള്ള,
തഹശീൽദാർ.

## ALLEPPEY DISTRICT

### Ambalapuzha Taluk

അമ്പലപ്പുഴ താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്ന വിജ്ഞാപനം

നമ്പർ സി3-11382/84. 1985 ഫെബ്രുവരി 4.

അമ്പലപ്പുഴ താലൂക്കിൽ ആലപ്പുഴ കിഴക്കു വില്ലേജിൽ കൈതവന മുറിയിൽ ശ്രീ. പാപ്പൻ ബാവ തന്റെ പുത്രൻ ശ്രീ. പി. വി. ശിവപ്രസാദ് 20-8-1984-ൽ നാഷണൽ ഹൈവേയിൽ വച്ചുണ്ടായ ഒരു മോട്ടോർ സൈക്കിൾ അപകടത്തെ തുടർന്ന് മരണപ്പെട്ടുപോയി എന്നും പരേതന് ചിട്ടി സംബന്ധമായും ബാങ്ക് ഇടപാടുകളിൽ നിന്നും മറ്റുമായി ലഭിക്കുവാനുള്ള തുക കൈപ്പറ്റുന്നതിന് അനന്തരാവകാശികളെ സ്ഥാപിച്ച് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നുകാണിച്ച് ബോധിപ്പിച്ച അപേക്ഷ ആലപ്പുഴ കിഴക്ക് വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിലും ബന്ധപ്പെട്ട റിക്കാർഡുകൾ പരിശോധിച്ചതിലും അപേക്ഷകന്റെ മകൻ ശ്രീ. പി. വി. ശിവപ്രസാദ് 20-8-1984-ൽ നാഷണൽ ഹൈവേയിൽ വെച്ചുണ്ടായ ഒരു മോട്ടോർ സൈക്കിൾ അപകടത്തെ തുടർന്ന് മരണപ്പെട്ടുപോയി എന്നും അനന്തരാവകാശികളായി താഴെ വിവരിക്കുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു. പരേതൻ അവിവാഹിതനായിരുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | മരിച്ചയാളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | പാപ്പൻ ബാവ | പിതാവ് | 62 |
| 2 | ശാന്തമ്മ | മാതാവ് | 50 |
| 3 | ചന്ദ്രശേഖരൻ | സഹോദരൻ | 28 |
| 4 | പി. എസ്. സരസ്വതി | സഹോദരി | 26 |
| 5 | ശ്രീമതി | ,, | 35 |
| 6 | രാധാദേവി | ,, | 24 |
| 7 | ഗോപകുമാർ | സഹോദരൻ | 21 |
| 8 | ആനന്ദകുമാർ | ,, | 18 |
| 9 | അംബികാദേവി | സഹോദരി | 15 |
| 10 | മീരാദേവി | ,, | 12 |

മേൽവിവരിച്ച 1 മുതൽ 10 വരെ പേരുകാരാണ് അന്തരിച്ചുപോയ ശ്രീ. പി. വി. ശിവപ്രസാദ് എന്നയാളിന്റെ നിയമാനുസൃതാവകാശിയെന്നു സ്ഥാപിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയവ ഈ പരസ്യം കേരള ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

അമ്പലപ്പുഴ.

(ഒപ്പ്)
തഹശീൽദാർ.

### Mavelikara Taluk

പരസ്യം

നമ്പർ എച്ച്. സി. 1/85/സി4. 1985 ഫെബ്രുവരി 7.

മാവേലിക്കര താലൂക്കിൽ തഴക്കര വില്ലേജിൽ വെട്ടിയാർ മുറിയിൽ രഘുസദനത്തിൽ ശ്രീ. എൻ. രഘുകുമാർ തിരുവനന്തപുരം ചീഫ് എൻജിനീയർ ആഫീസിൽ ഇറിഗേഷൻ (പ്ലാനിംഗ്) സെക്ഷനിൽ സേവനം അനുഷ്ഠിച്ചു വരവെ 27-11-1984-ൽ മരിച്ചു പോയി എന്നും ടിയാന് ഡിപ്പാർട്ടുമെന്റിൽ നിന്നും ലഭിക്കുവാനുള്ള 5000 രൂപയിൽ താഴെ വരുന്ന ആനുകൂല്യങ്ങൾ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റു നൽകണമെന്നു കാണിച്ചു ടിയിൽ ശ്രീ. എം. എൻ. നാരായണപിള്ള ബോധിപ്പിച്ച അപേക്ഷ തഴക്കര വില്ലേജ് ആഫീസർ മുഖേന അവകാശ വിചാരണ നടത്തിവന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ശ്രീ. എൻ. രഘുകുമാർ 27-11-1984-ൽ മരിച്ചുപോയതായും അവകാശികളായി താഴെ പറയുന്നവർ മാത്രമാണെന്നറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | എം. എൻ. നാരായണപിള്ള | പിതാവ് | 56 |
| 2 | സി. പാർവ്വതി | മാതാവ് | 44 |
| 3 | എൻ. ഹരികുമാർ | സഹോദരൻ | 14 |
| 4 | എൻ. മധുകുമാർ | ,, | 13 |

പരേതൻ അവിവാഹിതനായിരുന്നതിനാലും മാതാവ് തന്റെ അവകാശം കൂടി പരേതന്റെ പിതാവായ ശ്രീ. എം. എൻ. നാരായണപിള്ള വാങ്ങുന്നതിന് സമ്മതം എഴുതി തന്നിരിക്കുന്നതിനാലും മൈനർ സഹോദരങ്ങൾ രണ്ടുപേരും അപേക്ഷകന്റെ സംരക്ഷണയിൽ കഴിഞ്ഞു വരുന്നതിനാലും സഹോദരികളായ രണ്ടുപേരെ നിയമാനുസൃതം വിവാഹം കഴിച്ച് അവരവരുടെ ഭർത്താക്കന്മാരുടെ കൂടെ കഴിഞ്ഞു വരുന്നതിനാലും ടി ആനുകൂല്യങ്ങൾ വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശി ശ്രീ. എം. എൻ. നാരായണപിള്ള ആണെന്ന് സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധം ചെയ്ത് 30 ദിവസത്തിനുള്ളിൽ ഈ

ആഫീസിൽ നേരിട്ട് ബോധിപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

താലൂക്കാഫീസ്, മാവേലിക്കര. — പി. എൻ. പ്രഭാകരൻപിള്ള, തഹശീൽദാർ.

# KOTTAYAM DISTRICT

## Kottayam Taluk

പരസ്യം

നമ്പർ ബി12-1612/83. 1985 ഫെബ്രുവരി 8.

കോട്ടയം താലൂക്കിൽ വിജയപുരം വില്ലേജിൽ കുട്ടംപലം കരയിൽ കപ്പിലാംകുന്ന് വീട്ടിൽ ശ്രീ. കെ. ഐ. തോമസ് 28-12-1982-ന് മരിച്ചുപോയതായും ടിയാന് സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ കഞ്ഞിക്കുഴി ബ്രാഞ്ചിൽ നിന്നും സേവിംഗ്സ് ബാങ്ക് അക്കൗണ്ട് നമ്പർ ബി. 826 പ്രകാരം കിട്ടുവാനുള്ള 409.50 രൂപ (നാനൂറ്റി ഒൻപതു രൂപ അൻപത് പൈസ) വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നുകാണിച്ച് ടിയാന്റെ ഭാര്യ ശ്രീമതി എം. ഇ. മേരി ഈ കച്ചേരി മുമ്പാകെ ബോധിപ്പിച്ച അപേക്ഷ വിജയപുരം വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ടി കെ. ഐ. തോമസ് 28-12-1982-ന് മരിച്ചുപോയതായും അവകാശികളായി താഴെ പറയുന്നവർ മാത്രമുള്ളതായും കാണുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | |
|---|---|---|---|
| 1 | എം. ഇ. മേരി | ഭാര്യ | അപേക്ഷക |
| 2 | റേച്ചൽ കെ. തോമസ് | മകൾ | |
| 3 | ജോസ് തോമസ് | ,, | |
| 4 | കൊച്ചുമോൾ തോമസ് | ,, | |
| 5 | ഷെറിൻ തോമസ് | ,, | |
| 6 | ഐസക് തോമസ് | ,, | |

അവകാശികൾ എല്ലാവരും ടി തുക വാങ്ങിയെടുക്കുന്നതിനുള്ള അവകാശസർട്ടിഫിക്കറ്റ് അപേക്ഷക പേരിൽ കൊടുക്കുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുള്ളതിനാലും പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലാത്തതിനാലും അപേക്ഷിപ്രകാരം അവകാശസർട്ടിഫിക്കറ്റ് അപേക്ഷക പേരിൽ കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതും ആകുന്നു.

താലൂക്കാഫീസ്, കോട്ടയം. — (ഒപ്പ്) തഹശീൽദാർ.

## Vaikom Taluk

വൈക്കം താലൂക്കാഫീസിൽ നിന്നും പ്രസിദ്ധപ്പെടുത്തുന്ന പരസ്യം.

ബി. C2 991/85. 1985 ജനുവരി 25.

വൈക്കം താലൂക്ക് വെള്ളൂർ വില്ലേജ് വടകര മുറിയിൽ കാർത്തികയിൽ ശ്രീ. കെ. എൻ. രവീന്ദ്രൻ കുറവിലങ്ങാട് പി. ഡബ്ലിയു. ഡി. അസിസ്റ്റന്റ് എഞ്ചിനീയർ ഓഫീസിൽ വർക്ക് സൂപ്രണ്ടായി ജോലി നോക്കിവരവെ 12-5-1984-ൽ നിര്യാതനായി എന്നും ടിയാന്റെ പേരിലുള്ള ശമ്പള കുടിശ്ശിക, പ്രോവിഡന്റ് ഫണ്ട് എന്നിവ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നും കാണിച്ച് പരേതന്റെ ഭാര്യയായ ശ്രീമതി സി. കെ. നളിനി ബോധിപ്പിച്ച അപേക്ഷയിന്മേൽ വെള്ളൂർ വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തിയതിൽ പരേതന്റെ അനന്തരാവകാശികളായി ടിയാന്റെ പിതാവ് ശ്രീ. നാരായണൻ 74 വയസ്, മാതാവ് ദേവകിയമ്മ 68 വയസ്, ഭാര്യ സി. കെ. നളിനി, മക്കളായ അജിതവീന്ദ്രൻ 22 വയസ്, വിജിതവീന്ദ്രൻ 18 വയസ് മഞ്ജു 12 വയസ് (മൈനർ) എന്നിവരുമുണ്ടെന്ന് കണ്ടിരിക്കുന്നതിനാലും ഇവരിൽ മാതാപിതാക്കളും പ്രായപൂർത്തിയായ മക്കളും പരേതന്റെ ഭാര്യയായ ശ്രീമതി സി. കെ. നളിനി പേരിൽ സർട്ടിഫിക്കറ്റ് നൽകുന്നതിന് സമ്മതിച്ച് മൊഴി നൽകിയിട്ടുള്ളതിനാലും മൈനറായ മകന്റെ രക്ഷകർത്താവ് ശ്രീമതി സി. കെ. നളിനിയാണെന്ന് കണ്ടിരിക്കുന്നതിനാലും മേൽ വിവരിച്ച ആനുകൂല്യങ്ങൾ വാങ്ങിയെടുക്കുന്നതിനുള്ള അവകാശി സ്വന്തനിലയിലും അധികാരപ്പെടുത്തപ്പെട്ടും, രക്ഷകർത്താ നിലയിലും പരേതന്റെ ഭാര്യയായ ശ്രീമതി സി. കെ. നളിനി മാത്രമാണെന്നു കാണിക്കുന്നതായ ഒരു സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ഓഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതാണ്. അവധി കഴിഞ്ഞോ, തപാൽ മാർഗ്ഗമോ, മറ്റു രീതിയിലോ വരുന്നതായ ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, വൈക്കം. — (ഒപ്പ്) തഹശീൽദാർ.

# ERNAKULAM DISTRICT

## Alwaye Taluk

ആലുവാ താലൂക്കാഫീസിൽ നിന്നും പരസ്യം ചെയ്യുന്നത്.

ബി6-396/85. 1985 ജനുവരി 30.

ആലുവ താലൂക്ക് ചെങ്ങമനാട് വില്ലേജ് തുരുത്തുകരയിൽ ഇരുമ്പിയിൽ വീട്ടിൽ ശ്രീ. പരീത് എന്നയാൾ പി. ഡബ്ലിയു. ഡി. (ബി ആന്റ് ആർ) സെക്ഷനിൽ ജോലി നോക്കി വരവെ 21-11-1984-ൽ മരിച്ചുപോയിയെന്നും ടിയാന്റെ ശമ്പളവും മറ്റു ഇനത്തിലും കൂടി 2000 രൂപയോളം കിട്ടുവാനുണ്ടെന്നും ടി തുക വാങ്ങുന്നതിനുവേണ്ടി ഒരു അവകാശസർട്ടിഫിക്കറ്റ് അനുവദിച്ചു കൊടുക്കണമെന്നാവശ്യപ്പെട്ടുകൊണ്ട് പരേതന്റെ ഭാര്യ അപേക്ഷ സമർപ്പിച്ചിട്ടുള്ളതാണ്.

ടി അപേക്ഷയെക്കുറിച്ച് ബന്ധപ്പെട്ട വില്ലേജാഫീസർവഴി അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവരാണ് ടിയാന്റെ അവകാശികൾ എന്നറിവായി.

| ക്രമ നമ്പർ | പേര് | മരിച്ചയാളുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | ശ്രീമതി താച്ചി | ഭാര്യ | |
| 2 | ശ്രീ. അബ്ദുൾ ഖാദർ | മകൻ | 23 |
| 3 | ശ്രീമതി ഐഷാബീവി | മകൾ | 26 |
| 4 | ശ്രീമതി ബീവി | ,, | 19 |

മുകളിൽ പേരുവിവരം കാണിച്ചിട്ടുള്ളവരെചേർത്ത് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ള പക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധീകരിച്ച് 30 ദിവസത്തിനകം രേഖാമൂലം നേരിട്ട് ഈ ആഫീസിൽ ഹാജരാക്കേണ്ടതാണ്. തപാൽ മുഖേനയോ നിശ്ചിത തീയതിക്കു ശേഷമോ ലഭിക്കുന്ന ആക്ഷേപങ്ങൾ ഒന്നും പരിഗണിക്കുന്നതല്ല.

ആലുവ. — എം. സി. ചെറിയാൻ, തഹശീൽദാർ.

# TRICHUR DISTRICT

## Trichur Taluk

തൃശ്ശൂർ താലൂക്കാഫീസിൽനിന്നും പരസ്യപ്പെടുത്തുന്നത്.

(1)

A4-300/85. 1985 ഫെബ്രുവരി 6.

തൃശ്ശൂർ താലൂക്ക് ഊരകം വില്ലേജിൽ നാരായണം കാട്ടിൽ ബാലകൃഷ്ണൻ നായർ 21-12-1984-ൽ മരിച്ചിട്ടുള്ളതാകുന്നു. ടിയാന്റെ സർവ്വീസ് ആനുകൂല്യങ്ങൾ കിട്ടുന്നതിനുവേണ്ടി ഒരു അവകാശ സർട്ടിഫിക്കറ്റ് ആവശ്യമാണെന്ന് കാണിച്ച് ടിയാന്റെ അവകാശികൾ ഈ ആഫീസിൽ ഒരു അപേക്ഷ ബോധിപ്പിച്ചിട്ടുള്ളതാകുന്നു. അപേക്ഷപ്രകാരം അന്വേഷണം നടത്തിയതിൽ താഴെ എഴുതുന്നവരാണ് അവകാശികൾ എന്നറിവായിരിക്കുന്നു. അപ്രകാരം ഒരു അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ ആഫീസ് പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലമായ തെളിവുകൾ സഹിതം നേരിട്ട് ഹാജരാക്കേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

| ക്രമ നമ്പർ | പേര് | മരിച്ച ആളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | രുഗ്മിണി അമ്മ | ഭാര്യ | 40 |
| 2 | ശ്രീരഞ്ജിനി | മകൾ | 24 |
| 3 | സുബ്രഹ്മണ്യൻ | „ | 22 |
| 4 | ജയശ്രീ | മകൾ | 20 |
| 5 | തുളസി | „ | 17 |
| 6 | ഭാഗ്യലക്ഷ്മി | „ | 12 |
| 7 | ഛായാദേവി | „ | 9 |

(2)

A4-26279/84. 1985 ഫെബ്രുവരി 6.

തൃശ്ശൂർ താലൂക്ക് ഇഞ്ചമുടി വില്ലേജിൽ കാരോട്ട് കൊച്ചാപ്പു 23-10-1977-ൽ മരിച്ചിട്ടുള്ളതാകുന്നു. ടിയാന്റെ പെൻഷൻ ആനുകൂല്യങ്ങളും മറ്റും അവകാശികൾക്ക് കിട്ടുന്നതിന് ഒരു അവകാശസർട്ടിഫിക്കറ്റ് ആവശ്യമാണെന്ന് കാണിച്ച് ടിയാന്റെ അവകാശികൾ ഈ ആഫീസിൽ ഒരു അപേക്ഷ ബോധിപ്പിച്ചിട്ടുള്ളതാകുന്നു. അപേക്ഷപ്രകാരം അന്വേഷണം നടത്തിയതിൽ താഴെ എഴുതുന്നവരാണ് അവകാശികൾ എന്ന് അറിവായിരിക്കുന്നു. അപ്രകാരം ഒരു അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ ആഫീസ് പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലമായ തെളിവുകൾ സഹിതം നേരിട്ട് ഹാജരാക്കേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

| ക്രമ നമ്പർ | പേര് | മരിച്ചയാളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | പി. ഡി. അമ്മിണി | ഭാര്യ | 40 |
| 2 | കെ. കെ. പുഷ്പ | മകൾ | 21 |
| 3 | കെ. കെ. ജോസ് | മകൻ | 19 |

(3)

A4-192/85. 1985 ഫെബ്രുവരി 6.

തൃശ്ശൂർ താലൂക്ക് മാടക്കത്തറ വില്ലേജിൽ വെള്ളപ്പാട്ട് ഗോവിന്ദൻ 17-12-1984-ൽ മരിച്ചിട്ടുള്ളതാകുന്നു. ടിയാന് കേരള കാർഷിക സർവ്വകലാശാലയിൽ നിന്ന് കിട്ടേണ്ട ആനുകൂല്യങ്ങൾ കിട്ടുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് ആവശ്യമാണെന്ന് കാണിച്ച് ടിയാന്റെ അവകാശികൾ ഈ ആഫീസിൽ ഒരു അപേക്ഷ ബോധിപ്പിച്ചിട്ടുള്ളതാകുന്നു. അപേക്ഷപ്രകാരം അന്വേഷണം നടത്തിയതിൽ താഴെ എഴുതുന്നവരാണ് അവകാശികൾ എന്ന് അറിവായിരിക്കുന്നു. അപ്രകാരം ഒരു അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ ആഫീസ് പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലമായ തെളിവുകൾ സഹിതം നേരിട്ട് ഹാജരാക്കേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

| ക്രമ നമ്പർ | പേര് | മരിച്ചആളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | രാധ | ഭാര്യ | 28 |
| 2 | അംബിക | മകൾ | 3 |
| 3 | രതീഷ് | മകൻ | 1 |
| 4 | ലക്ഷ്മി | അമ്മ | 68 |

(4)

A4-113/85. 1985 ഫെബ്രുവരി 6.

തൃശ്ശൂർ താലൂക്ക് മണലൂർ വില്ലേജിൽ വലപറമ്പിൽ കാർത്തികേയൻ 24–5–1934-ൽ മരിച്ചിട്ടുള്ളതാകുന്നു. ടിയാന്റെ പേരിലുള്ള ബാങ്ക് ഡെപ്പോസിറ്റ് വാങ്ങിക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് ആവശ്യമാണെന്ന് കാണിച്ച് ടിയാന്റെ അവകാശികൾ ഈ ആഫീസിൽ ഒരു അപേക്ഷ ബോധിപ്പിച്ചിട്ടുള്ളതാകുന്നു. അപേക്ഷപ്രകാരം അന്വേഷണം നടത്തിയതിൽ താഴെ എഴുതുന്നവരാണ് അവകാശികൾ എന്ന് അറിവായിരിക്കുന്നു. അപ്രകാരം ഒരു അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ ആഫീസ് പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലമായ തെളിവുകൾ സഹിതം നേരിട്ട് ഹാജരാക്കേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

| ക്രമ നമ്പർ | പേര് | മരിച്ചആളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | പത്മിനി | ഭാര്യ | 52 |
| 2 | ശിവശങ്കരൻ | മകൻ | 31 |
| 3 | സുകുമാരൻ | „ | 25 |
| 4 | സുരേഷ് ബാബു | „ | 23 |
| 5 | സന്തോഷ് | „ | 20 |

തൃശ്ശൂർ.

(ഒപ്പ്)
തഹശീൽദാർ.

## Kodungallur Taluk

കൊടുങ്ങല്ലൂർ താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

ജി4-631/85. 1985 ജനുവരി 30.

കൊടുങ്ങല്ലൂർ താലൂക്ക് പെരിഞ്ഞനം വില്ലേജിൽ മരണമുളങ്ങിൽ വാസു ഭാര്യ നളിനി 28-11-1983-ൽ മരണമടഞ്ഞുകൊണ്ട് ടിയാരി തൃശ്ശൂർ ജില്ലാ സഹകരണ ബാങ്കിൽ നിക്ഷേപിച്ചിരിക്കുന്ന തുക അവകാശികൾക്ക് കിട്ടുന്നതിനുവേണ്ടി പരേതയുടെ മകൻ സന്തോഷ് അവകാശ സർട്ടിഫിക്കറ്റിനുവേണ്ടി സമർപ്പിച്ച അപേക്ഷ പരിഗണിക്കുന്നതിന് അന്വേഷണങ്ങൾ നടത്തിയതിൽ മേൽപറഞ്ഞ നളിനി മരണമടഞ്ഞതായും അനന്തരാവകാശികൾ താഴെ പറയുന്നവരാണെന്നും അറിവായിരിക്കുന്നതിനാൽ അപ്രകാരം ഒരു സർട്ടിഫിക്കറ്റ് അനുവദിക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉണ്ടെങ്കിൽ ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തിയ തീയതി

മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ആക്ഷേപം സമർപ്പിക്കേണ്ടതാണെന്നും നിശ്ചിത സമയം കഴിഞ്ഞും തപാൽ മാർഗ്ഗം മുഖേന ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ലെന്നും അറിയിച്ചു കൊള്ളുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | വാസു | ഭർത്താവ് | 40 |
| 2 | അനിത | മകൾ | 22 |
| 3 | സന്തോഷ് | മകൻ | 19 |

താലൂക്കാഫീസ്,
കൊടുങ്ങല്ലൂർ.

പി. എസ്. രാജൻ,
തഹസിൽദാർ.

---

## Talappilly Taluk

തലപ്പിള്ളി താലൂക്കാഫീസിൽനിന്നും പരസ്യപ്പെടുത്തുന്നത്.

(1)

എ4-18525/84. 1985 ജനുവരി 24.

തലപ്പിള്ളി താലൂക്കിൽ തെക്കുംകര വില്ലേജിൽ പനങ്ങാട്ടുകര ദേശത്ത് കയ്പിള്ളി ഗോപിനാഥമേനോൻ 28-10-1984-ൽ മരിച്ചു. ടിയാന്റെ പെൻഷൻ അവകാശികൾക്ക് കിട്ടുന്നതിനുവേണ്ടി ഒരു അവകാശ സർട്ടിഫിക്കറ്റ് ആവശ്യമാണെന്ന് കാണിച്ച് ടിയാന്റെ ഭാര്യ തങ്കം എന്ന പാർവ്വതി അമ്മ സമർപ്പിച്ച അപേക്ഷ വില്ലേജ് ഓഫീസർവഴി അന്വേഷിച്ചതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ അവകാശികൾ എന്ന് അറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | തങ്കം എന്ന പാർവ്വതി അമ്മ | ഭാര്യ | 64 |
| 2 | ഭാരതി അമ്മ | മകൾ | 50 |
| 3 | രാധ അമ്മ | " | 45 |
| 4 | K. P. ശങ്കരനാരായണൻ | മകൻ | 40 |
| 5 | ലീല അമ്മ | മകൾ | 38 |
| 6 | മുരളീധരൻ | മകൻ | 36 |
| 7 | നളിനി അമ്മ | മകൾ | 34 |
| 8 | കോമളം അമ്മ | " | 32 |
| 9 | ഹരിദാസൻ | മകൻ | 26 |
| 10 | സോമസുന്ദരൻ | " | 23 |

മേൽപ്പറഞ്ഞവരാണ് പരേതന്റെ യഥാർത്ഥ അവകാശികൾ എന്ന് കാണിച്ച് ഒരു സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ഓഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗവുമുള്ള അപേക്ഷകൾ പരിഗണിക്കുന്നതല്ല.

(2)

എ4-18373/84. 1985 ജനുവരി 24.

തലപ്പിള്ളി താലൂക്കിൽ തെക്കുംകര വില്ലേജിൽ പനങ്ങാട്ടുകര ദേശത്ത് കൈപ്പിള്ളി നാരായണൻ നായർ 2-11-1984-ൽ മരിച്ചു. ടിയാന്റെ പെൻഷൻ അവകാശികൾക്ക് വാങ്ങിക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് ആവശ്യമാണെന്ന് കാണിച്ച് ടിയാന്റെ ഭാര്യ ലക്ഷ്മി വിലാസിൽ ലക്ഷ്മിക്കുട്ടി അമ്മ സമർപ്പിച്ച അപേക്ഷ വില്ലേജ് ഓഫീസർ വഴി അന്വേഷിച്ചതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ അവകാശികൾ എന്ന് അറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ലക്ഷ്മിക്കുട്ടി അമ്മ | ഭാര്യ | 58 |
| 2 | സുധ | മകൾ | 32 |
| 3 | പ്രേംകുമാർ | മകൻ | 30 |
| 4 | നന്ദകുമാർ | " | 28 |
| 5 | പ്രീത | മകൾ | 25 |
| 6 | വനജ | " | 22 |
| 7 | ജ്യോതിഷ്കുമാർ (മൈനർ) | മകൻ | 17 |

7-ാം നമ്പർകാരൻ മൈനറുടെ രക്ഷിതാവ് ഒന്നാം നമ്പർകാരി അമ്മ ലക്ഷ്മിക്കുട്ടി അമ്മയാകുന്നു.

മേൽപ്പറഞ്ഞവരാണ് പരേതന്റെ യഥാർത്ഥ അവകാശികൾ എന്ന് കാണിച്ച് ഒരു സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ഉണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ഓഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗവുമുള്ള അപേക്ഷകൾ പരിഗണിക്കുന്നതല്ല.

(3)

A4-1152/85. 1985 ഫെബ്രുവരി 11.

തലപ്പിള്ളി താലൂക്കിൽ വടക്കാഞ്ചേരി വില്ലേജിൽ കുംഗലം ദേശത്ത് കുളങ്ങര പൊറിഞ്ചു 30-11-1984-ൽ മരിച്ചു. ടിയാൻ കനറാ ബാങ്കിൽ ഹാജരാക്കിയിട്ടുള്ള ആധാരം മടക്കി വാങ്ങിക്കുന്നതിനുവേണ്ടി ഒരു അവകാശ സർട്ടിഫിക്കറ്റ് ആവശ്യമാണെന്ന് കാണിച്ച് ടിയാന്റെ ഭാര്യ കുളങ്ങര കാത്തിരി സമർപ്പിച്ച അപേക്ഷ വില്ലേജ് ഓഫീസർ വഴി നടത്തിയ അന്വേഷണത്തിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ അവകാശികൾ എന്ന് അറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കാത്തിരി | ഭാര്യ | 70 |
| 2 | മറിയം | മകൾ | 45 |

മേൽപ്പറഞ്ഞവരാണ് പരേതന്റെ യഥാർത്ഥ അവകാശികൾ എന്ന് കാണിച്ച് ഒരു സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ഓഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗവുമുള്ള അപേക്ഷകൾ പരിഗണിക്കുന്നതല്ല.

തലപ്പിള്ളി.

(ഒപ്പ്)
തഹസിൽദാർ.

---

# PALGHAT DISTRICT

## Palghat Taluk

പരസ്യം

(1)

സൂചിക ബി5-17219/84. 1985 ജനുവരി 24.

പാലക്കാട് താലൂക്ക് പാലക്കാട് III വില്ലേജ് X/555. കൊപ്പം താമസിച്ചിരുന്ന ശ്രീ. കെ. അച്ചുതൻ നായർ എന്ന ആൾ 26-9-1984-ാം തീയതി മരിച്ചുപോയെന്നും താഴെ പറയുന്നവരാണ് പരേതന്റെ അനന്തരാവകാശികളെന്നും കാണിച്ച് പരേതന്റെ മകൻ പി. രാജഗോപാൽ സമർപ്പിച്ച ഹർജിയിന്മേൽ അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവരാണ് പരേതന്റെ അനന്തരാവകാശികളെന്ന് അറിയുന്നു.

| പേര് | പരേതന്റെ ബന്ധം | വയസ്സ് |
|---|---|---|
| ശ്രീ. പി. രാജഗോപാൽ | മകൻ | 30 |

സംബന്ധിച്ച് ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തിയ തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ ഹാജരായി രേഖാമൂലം തെളിയിക്കേണ്ടതാണ്. തപാൽ മാർഗ്ഗമോ നിശ്ചിത കാലാവധിക്കുശേഷമോ സമർപ്പിക്കപ്പെടുന്ന അപേക്ഷകൾ സ്വീകാര്യമല്ലെന്നും ഇതിനാൽ പരസ്യം ചെയ്യുന്നു.

| ക്രമ നമ്പർ | പേരുവിവരം | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | തങ്കപ്പൻ (40 വർഷങ്ങൾക്കു മുമ്പു നാടുവിട്ടുപോയി) | മകൻ | |
| 2 | രാമൻ | ,, | 52 |

താലൂക്കാഫീസ്,
ഒറ്റപ്പാലം.

വി. പി. സി. മേനോൻ,
തഹസിൽദാർ.

# KOZHIKODE DISTRICT

## Quilandy Taluk

പരസ്യം

റെഫ്. ഡി8-878/85. 1985 ഫെബ്രുവരി 2.

കൊയിലാണ്ടി താലൂക്ക് ഉണ്ണികുളം വില്ലേജിൽ ഞെറപ്പൊയിൽ സെയ്ത് എന്നയാൾ മരണപ്പെട്ടിരിക്കുന്നു. പരേതന്റെ അവകാശ സർട്ടിഫിക്കറ്റിനായി ഭാര്യ ശ്രീമതി മൊകായിക്കൽ പാത്തുമ്മ ഈ ആഫീസിൽ സമർപ്പിച്ച ഹർജിയിന്മേൽ അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവരാണ് പരേതന്റെ അവകാശികൾ എന്നറിയുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | മൊകായിക്കൽ പാത്തുമ്മ | ഭാര്യ | 35 |
| 2 | ,, അബ്ദുൾ ഖാദർ | മകൻ | 18 |
| 3 | ,, സഫിയ | മകൾ | 16 |
| 4 | ,, ഇല്യാസ് | മകൻ | 9 |
| 5 | ,, സലീന | മകൾ | 5 |
| 6 | ഞെറപ്പൊയിൽ പാത്തുമ്മ | ഉമ്മ | 75 |

മൈനർമാരുടെ രക്ഷിതാവ് മൊകായിൽ പാത്തുമ്മ (പെറ്റുമ്മ) ആകുന്നു.

മുകളിൽ പറഞ്ഞവരെ മാത്രം കക്ഷി ചേർത്ത് ഒരു അനന്തരാവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ആയത് സർക്കാർ ഗസറ്റിൽ പരസ്യപ്പെടുത്തിയ തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി ബോധിപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമോ ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്,
കൊയിലാണ്ടി.

(ഒപ്പ്)
തഹസിൽദാർ.

# CANNANORE DISTRICT

## Cannanore Taluk

കണ്ണൂർ താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

റെഫ്. സി4-27599/84. 1985 ഫെബ്രുവരി 5.

12-8-1984-ാം തീയതി കണ്ണൂർ-I അംശത്തിൽവെച്ച് നിര്യാതനായ ശ്രീ. പി. കുഞ്ഞഹമ്മദ് എന്നാളുടെ ഭാര്യ ശ്രീമതി യം. പി. കുഞ്ഞാമിന എന്നവർ പരേതന്റെ ഒരു അനന്തരാവകാശ സർട്ടിഫിക്കറ്റിനുവേണ്ടി അപേക്ഷിച്ച ഹർജിപ്രകാരം അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവരാണ് പരേതന്റെ അനന്തരാവകാശികളെന്ന് ബോദ്ധ്യം വന്നതിനാൽ അവർക്കൊരു അനന്തരാവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധം ചെയ്ത് 30 ദിവസത്തിനകം നേരിൽ ബോധിപ്പിക്കണം. അവധി കഴിഞ്ഞു വരുന്നതോ തപാലിൽ വരുന്നതോ ആയ അപേക്ഷകൾ സ്വീകരിക്കുന്നതല്ല.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | യം. പി. കുഞ്ഞാമിന | ഭാര്യ | 38 |
| 2 | യം. പി. ശാഹുൽഹമീദ് | മകൻ | 20 |
| 3 | യം. പി. റാഹില | മകൾ | 18 |
| 4 | യം. പി. റഹ്യാനത്ത് | ,, | 16 |
| 5 | യം. പി. നസീമ | ,, | 14 |
| 6 | യം. പി. സിറാജുൽ ഹക്കീം | മകൻ | 11 |
| 7 | യം. പി. റഫീന | മകൾ | 9 |

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല.

താലൂക്കാഫീസ്,
കണ്ണൂർ.

(ഒപ്പ്)
തഹസിൽദാർ.

# L. A. Notifications and Declarations

പ്രഖ്യാപനം

(1)

No. L. Dis. 414/85/LRC3. 1985 ജനുവരി 7.

1961-ലെ കേരള സ്ഥലമെടുപ്പ് ആക്റ്റ് (1962-ലെ 21-ാം ആക്റ്റ്) 19-ാം വകുപ്പ് (4)-ാം ഉപവകുപ്പുപ്രകാരം എറണാകുളം ജില്ലാ കളക്റ്ററുടെ 8-1-1968-ാം തീയതിയിലെ 62060/67/LR/PW നമ്പർ നടപടിയിൽ, പ്രസ്തുത സംഗതിയുടെ അടിയന്തിരസ്ഥിതി പരിഗണിച്ച് മേൽപ്പടി ആക്റ്റ് 5-ാം വകുപ്പിലെ വ്യവസ്ഥകൾ താഴെ പട്ടികയിൽ വിവരിച്ചിരിക്കുന്ന ഭൂമിക്ക് ബാധകമല്ലെന്ന് നിർദ്ദേശിക്കുകയാലും ;

പ്രസ്തുത ഭൂമി ഒരു പൊതുകാര്യത്തിനായി വിലയ്ക്കെടുക്കേണ്ടതാണെന്ന് റവന്യൂ ബോർഡിന് ബോദ്ധ്യപ്പെട്ടിരിക്കുന്നതിനാലും ;

റവന്യൂബോർഡ് താഴെ പട്ടികയിൽ വിവരിച്ചിട്ടുള്ളതും 0.85 ആർ വിസ്തീർണ്ണമുള്ളതുമായ ഭൂമി അത് അത്രതന്നെയോ അതിൽ അൽപ്പം കൂടുതലോ കുറവോ ആയിരുന്നാലും വേണ്ടതില്ല, ഒരു പൊതുകാര്യത്തിന്, അതായത് കരുമാലൂർ ബ്രാഞ്ച് കനാലിന് Ch.0-1700 M-ന് ആവശ്യമുണ്ടെന്ന് ആക്റ്റ് 6-ാം വകുപ്പുപ്രകാരം ഇതിനാൽ പ്രഖ്യാപിക്കുകയും ആ ഭൂമി വിലയ്ക്കെടുക്കുന്നതിനുള്ള ഉത്തരവ് സ്വീകരിപ്പാൻ ആക്റ്റ് 7-ാം വകുപ്പുപ്രകാരം ആലുവ പെരിയാർ വാലി ഇറിഗേഷൻ സ്പെഷ്യൽ തഹശീൽദാർ എന്ന ആളോട് നിർദ്ദേശിക്കുകയും ചെയ്യുന്നു. ആക്റ്റ് 9-ാം വകുപ്പ് (1)-ാം ഉപവകുപ്പിൽ പറഞ്ഞിട്ടുള്ള നോട്ടീസ് പ്രസിദ്ധപ്പെടുത്തുന്ന തീയതി മുതൽ പതിനഞ്ചു ദിവസം കഴിഞ്ഞാൽ കളക്റ്റർക്ക് ഭൂമി കൈവശപ്പെടുത്താവുന്നതാണെന്നുംകൂടി ആക്റ്റ് 19-ാം വകുപ്പ് (1)-ാം ഉപവകുപ്പുപ്രകാരം റവന്യൂ ബോർഡ് നിർദ്ദേശിക്കുകയും ചെയ്യുന്നു.

സ്ഥലത്തിന്റെ പ്ലാൻ ആലുവ പെരിയാർവാലി ഇറിഗേഷൻ സ്പെഷ്യൽ തഹശീൽദാർ എന്ന ആളുടെ ആഫീസിൽ സൂക്ഷിച്ചിട്ടുണ്ട്. ആഫീസ് സമയത്ത് എപ്പോഴെങ്കിലും അത് പരിശോധിക്കുകയും ചെയ്യാം.

SCHEDULE

District—എറണാകുളം.

Taluk—പറവൂർ. Village—ആലങ്ങാട്.

(The extent given is approximate)

Description—പുരയിടം.

| Sl. No. | Sy. No. | Extent in Are |
|---|---|---|
| 1 | 226/1-8 | 0.20 |
| 2 | 226/1-7 | 0.65 |
| | Total | 0.85 |

(2)

No. L. Dis. 413/84/LRC3. 1985 ജനുവരി 7.

1961-ലെ കേരള സ്ഥലമെടുപ്പ് ആക്റ്റ് (1961-ലെ 21-ാം ആക്റ്റ്) 19-ാം വകുപ്പ് 4-ാം ഉപവകുപ്പുപ്രകാരം എറണാകുളം ജില്ലാകളക്റ്ററുടെ 8-1-1968-ാം തീയതിയിലെ 62060/67/LR/PW നമ്പർ നടപടിയിൽ പ്രസ്തുത സംഗതിയുടെ അടിയന്തിരസ്ഥിതി പരിഗണിച്ച്, മേൽപ്പടി ആക്റ്റ് 5-ാം വകുപ്പിലെ വ്യവസ്ഥകൾ താഴെ പട്ടികയിൽ വിവരിച്ചിരിക്കുന്ന ഭൂമിക്ക് ബാധകമല്ലെന്ന് നിർദ്ദേശിക്കുകയാലും ;

പ്രസ്തുത ഭൂമി ഒരു പൊതുകാര്യത്തിനായി വിലയ്ക്കെടുക്കേണ്ടതാണെന്ന് റവന്യൂ ബോർഡിന് ബോദ്ധ്യപ്പെട്ടിരിക്കുന്നതിനാലും ;

റവന്യൂ ബോർഡ് താഴെ പട്ടികയിൽ വിവരിച്ചിട്ടുള്ളതും 12.40 ആർസ് വിസ്തീർണ്ണമുള്ളതുമായ ഭൂമി അത് അത്ര തന്നെയോ, അതിൽ അൽപ്പം കൂടുതലോ കുറവോ ആയിരുന്നാലും വേണ്ടതില്ല, ഒരു പൊതുകാര്യത്തിന് അതായത് കരുമാലൂർ ബ്രാഞ്ച് കനാലിൽ പുളിക്കപ്പറമ്പ് തടിപ്പാലം റോഡിൽ കലുങ്ക് പണിയുന്നതിന് ആവശ്യമുണ്ടെന്ന് ആക്റ്റ് 6-ാം വകുപ്പുപ്രകാരം ഇതിനാൽ പ്രഖ്യാപിക്കുകയും ആ ഭൂമി വിലയ്ക്കെടുക്കുന്നതിനുള്ള ഉത്തരവ് സ്വീകരിപ്പാൻ ആക്റ്റ് 7-ാം വകുപ്പുപ്രകാരം ആലുവപെരിയാർവാലി ഇറിഗേഷൻ സ്പെഷ്യൽ തഹശീൽദാർ എന്ന ആളോട് നിർദ്ദേശിക്കുകയും ചെയ്യുന്നു. ആക്റ്റ് 9-ാംവകുപ്പ് (1)-ാം ഉപവകുപ്പിൽ പറഞ്ഞിട്ടുള്ള നോട്ടീസ് പ്രസിദ്ധപ്പെടുത്തുന്ന തീയതി മുതൽ പതിനഞ്ച് ദിവസം കഴിഞ്ഞാൽ കളക്റ്റർക്ക് ഭൂമി കൈവശപ്പെടുത്താവുന്നതാണെന്നും കൂടി ആക്റ്റ് 19-ാം വകുപ്പ് 1-ാം ഉപവകുപ്പുപ്രകാരം റവന്യൂ ബോർഡ് നിർദ്ദേശിക്കുകയും ചെയ്യുന്നു.

സ്ഥലത്തിന്റെ പ്ലാൻ ആലുവ പെരിയാർവാലി ഇറിഗേഷൻ സ്പെഷ്യൽ തഹശീൽദാർ എന്ന ആളുടെ ആഫീസിൽ സൂക്ഷിച്ചിട്ടുണ്ട്. ആഫീസ് സമയത്ത് എപ്പോഴെങ്കിലും അത് പരിശോധിക്കുകയും ചെയ്യാം.

SCHEDULE

District—എറണാകുളം.

Taluk—പറവൂർ. Village—ആലങ്ങാട്.

(The extent given is approximate)

Description—Wet

| Sl. No. | Sy. No. | Extent in Ares |
|---|---|---|
| 1 | 174/3-18 | 03.00 |
| 2 | 174/3-19 | 02.00 |
| 3 | 174/3-20 | 00.20 |
| 4 | 174/3-21 | 00.20 |
| 5 | 174/3-22 | 07.00 |
| | ആകെ | 12.40 |

(3)

L. Dis. 5349/85/LRC7. 1985 ഫെബ്രുവരി 12.

1961-ലെ കേരള സ്ഥലമെടുപ്പ് ആക്ട് (1962-ലെ 21-ാം ആക്ട്) 5-ാം വകുപ്പ് (2)-ാം ഉപവകുപ്പുപ്രകാരം കളക്ടർ സമർപ്പിച്ച റിപ്പോർട്ട് പരിഗണിച്ചതിൽ താഴെ കൊടുത്തിരിക്കുന്ന പട്ടികയിൽ വിവരിച്ചിട്ടുള്ള ഭൂമി ഒരു പൊതുകാര്യത്തിന് വിലയ്ക്കെടുക്കേണ്ടതാണെന്ന് റവന്യൂ ബോർഡിന് ബോദ്ധ്യപ്പെട്ടിരിക്കയാൽ റവന്യൂ ബോർഡ് താഴെ പട്ടികയിൽ പറയുന്നതും 45.44 ആർസ് വിസ്തീർണ്ണമുള്ളതുമായ ഭൂമി അത് അത്ര തന്നെയോ അതിൽ അല്പം കൂടുതലോ കുറവോ ആയിരുന്നാലും വേണ്ടതില്ല, ഒരു പൊതുകാര്യത്തിന് അതായത് പൂജപ്പുര പ്രദേശത്ത് ചാട്ടിയറയിൽ ഡ്രെയിനേജിന്റെ പണി തുടങ്ങുന്നതിന് ആവശ്യമുണ്ടെന്ന് ആക്റ്റ് 6-ാം വകുപ്പുപ്രകാരം ഇതിനാൽ പ്രഖ്യാപിക്കുകയും ആ ഭൂമി വിലയ്ക്കെടുക്കുന്നതിനുള്ള ഉത്തരവ് സ്വീകരിപ്പാൻ ആക്റ്റ് 7-ാം വകുപ്പുപ്രകാരം തിരുവനന്തപുരം പി. എച്ച്. ഇ. ഡി. ഡ്രെയിനേജ് സ്കീം സ്പെഷ്യൽ തഹശീൽദാർ എന്ന ആളോട് നിർദ്ദേശിക്കുകയും ചെയ്യുന്നു.

സ്ഥലത്തിന്റെ പ്ലാൻ തിരുവനന്തപുരം പി. എച്ച്. ഇ. ഡി. ഡ്രെയിനേജ് സ്കീം പൊന്നുംവില സ്പെഷ്യൽ തഹശീൽദാർ ആര്യശാല എന്ന ആളുടെ ആഫീസിൽ സൂക്ഷിച്ചിട്ടുണ്ട്. ആഫീസ് സമയത്ത് എപ്പോഴെങ്കിലും അത് പരിശോധിക്കുകയും ചെയ്യാം.

പട്ടിക

ജില്ല—തിരുവനന്തപുരം.

താലൂക്ക്—തിരുവനന്തപുരം. വില്ലേജ്—തൈക്കാട്.

(ഏകദേശ വിസ്തീർണ്ണമാണ് കൊടുത്തിട്ടുള്ളത്)

| Sl. No. | Sy. No. | Description | Extent in Ares | Sq.m. |
|---|---|---|---|---|
| | | | 00 | 55 |
| 1 | 1975/8 | Dry | 00 | 75 |
| 2 | 1975/5 | " | 00 | 30 |
| 3 | 1975/2 | " | 01 | 00 |
| 4 | 1959/2 | Wet converted | 01 | 20 |
| 5 | 1957/4 | " | 00 | 48 |
| 6 | 1957/2 | " | 00 | 41 |
| 7 | 1652/3 | " | 01 | 55 |
| 8 | 1662/2 | Wet | 01 | 45 |
| 9 | 1664/2 | " | 01 | 62 |
| 10 | 1668/2 | " | 04 | 02 |
| 11 | 1673/2 | " | 02 | 00 |
| 12 | 1681/2 | " | 00 | 12 |
| 13 | 1683/2 | " | 00 | 55 |
| 14 | 1687/2 | " | 01 | 25 |
| 15 | 1686/5 | " | 01 | 82 |
| 16 | 1686/2 | " | 04 | 25 |
| 17 | 1706/2 | " | 02 | 43 |
| 18 | 1709/2 | " | 01 | 60 |
| 19 | 1710/2 | " | 00 | 22 |
| 20 | 1710/5 | " | 01 | 50 |
| 21 | 1712/8 | " | 01 | 80 |
| 22 | 1712/2 | " | 00 | 45 |
| 23 | 1712/5 | " | 03 | 80 |
| 24 | 1748/2 | " | 01 | 55 |
| 25 | 1713/2 | dry | 00 | 20 |
| 26 | 1713/5 | " | 00 | 56 |
| 27 | 1713/8 | " | 00 | 70 |
| 28 | 1713/11 | " | 01 | 20 |
| 29 | 1713/14 | " | 02 | 15 |
| 30 | 1713/18 | " | 01 | 10 |
| 31 | 1713/21 | " | 00 | 52 |
| 32 | 1713/23 | " | 00 | 25 |
| 33 | 1713/25 | " | 01 | 20 |
| 34 | 1713/27 | " | 00 | 87 |
| 35 | 1713/30 | " | 00 | 02 |
| 36 | 1713/32 | " | | |
| | | Total | 45 | 44 |

(4)

K. Dis. 40438/84/LRC7. 1984 ഡിസംബർ 31.

1961-ലെ കേരള സ്ഥലമെടുപ്പ് ആക്റ്റ് (1962-ലെ 21-ാം ആക്റ്റ്) 5-ാം വകുപ്പ് (2)-ാം ഉപവകുപ്പുപ്രകാരം കളക്റ്റർ സമർപ്പിച്ച റിപ്പോർട്ട് പരിഗണിച്ചതിൽ താഴെ കൊടുത്തിരിക്കുന്ന പട്ടികയിൽ വിവരിച്ചിട്ടുള്ള ഭൂമി ഒരു പൊതുകാര്യത്തിന് വിലയ്ക്കെടുക്കേണ്ടതാണെന്ന് റവന്യൂ ബോർഡിന് ബോദ്ധ്യപ്പെട്ടിരിക്കയാൽ റവന്യൂ ബോർഡ് താഴെ പട്ടികയിൽ പറയുന്നതും 21.93 ആർസ് വിസ്തീർണ്ണമുള്ളതുമായ ഭൂമി അത് അത്ര തന്നെയോ അതിൽ അല്പം കൂടുതലോ കുറവോ ആയിരുന്നാലും വേണ്ടതില്ല ഒരു പൊതുകാര്യത്തിന് അതായത് തിരുവനന്തപുരം ഡ്രെയിനേജ് സ്കീം പ്രകാരം പമ്പ്ഹൗസ് പണിയുന്നതിന് ആവശ്യമുണ്ടെന്ന് ആക്റ്റ് 6-ാം വകുപ്പുപ്രകാരം ഇതിനാൽ പ്രഖ്യാപിക്കുകയും ആ ഭൂമി വിലയ്ക്കെടുക്കുന്നതിനുള്ള ഉത്തരവ് സ്വീകരിപ്പാൻ ആക്റ്റ് 7-ാം വകുപ്പുപ്രകാരം തിരുവനന്തപുരം പി. എച്ച്. ഇ. ഡി. ഡ്രെയിനേജ് സ്കീം പൊന്നുംവില സ്പെഷ്യൽ തഹശീൽദാർ എന്ന ആളോട് നിർദ്ദേശിക്കുകയും ചെയ്യുന്നു.

സ്ഥലത്തിന്റെ പ്ലാൻ തിരുവനന്തപുരം പി. എച്ച്. ഇ. ഡി. ഡ്രെയിനേജ് സ്കീം പൊന്നുംവില സ്പെഷ്യൽ തഹശീൽദാർ, ആര്യശാല എന്ന ആളുടെ ആഫീസിൽ സൂക്ഷിച്ചിട്ടുണ്ട്. ആഫീസ് സമയത്ത് എപ്പോഴെങ്കിലും അത് പരിശോധിക്കുകയും ചെയ്യാം.

പട്ടിക

District—തിരുവനന്തപുരം.

Taluk—തിരുവനന്തപുരം. Village—മടത്തുവിളാകം.

(The extent given is approximate)

Description—നിലം.

| Sl. No. | Sy. No. | Extent in Ares |
|---|---|---|
| 1 | 2102/2 | 20.76 |
| 2 | 2103/2 | 00.32 |
| 3 | 2104/2 | 00.85 |
| | Total | 21.93 |

(5)

K. Dis-676/85/LRC3. 1985 ജനുവരി 18.

1961-ലെ കേരള സ്ഥലമെടുപ്പ് ആക്റ്റ് (1962-ലെ 21-ാം ആക്റ്റ്) 5-ാം വകുപ്പ് (2)-ാം ഉപവകുപ്പുപ്രകാരം കളക്ടർ സമർപ്പിച്ച റിപ്പോർട്ട് പരിഗണിച്ചതിൽ താഴെ കൊടുത്തിരിക്കുന്ന പട്ടികയിൽ വിവരിച്ചിട്ടുള്ള ഭൂമി ഒരു പൊതുകാര്യത്തിന് വിലയ്ക്കെടുക്കേണ്ടതാണെന്ന് റവന്യൂ ബോർഡിന് ബോദ്ധ്യപ്പെട്ടിരിക്കയാൽ, റവന്യൂ ബോർഡ് താഴെ പട്ടികയിൽ പറയുന്നതും 74 ആർസ് 12 ച. മീറ്റർ വിസ്തീർണ്ണമുള്ളതുമായ ഭൂമി അത് അത്ര തന്നെയോ അതിൽ അല്പം കൂടുതലോ കുറവോ ആയിരുന്നാലും വേണ്ടതില്ല, ഒരു പൊതുകാര്യത്തിന് അതായത് കൈതയ്ക്കൽ കനാൽ കല്ലറ റോഡിൽ മുടക്കാലി പാലം പണിയുന്നതിന് ആവശ്യമുണ്ടെന്ന് ആക്ട് 6-ാം വകുപ്പുപ്രകാരം ഇതിനാൽ പ്രഖ്യാപിക്കുകയും ആ ഭൂമി വിലയ്ക്കെടുക്കുന്നതിനുള്ള ഉത്തരവ് സ്വീകരിപ്പാൻ ആക്റ്റ് 7-ാം വകുപ്പുപ്രകാരം ഡെപ്യൂട്ടി കളക്ടർ (ലാൻഡ് അക്വിസിഷൻ) കോട്ടയം എന്ന ആളോട് നിർദ്ദേശിക്കുകയും ചെയ്യുന്നു.

സ്ഥലത്തിന്റെ പ്ലാൻ ജില്ലാ കളക്ടർ, കോട്ടയം എന്ന ആളുടെ ആഫീസിൽ സൂക്ഷിച്ചിട്ടുണ്ട്. ആഫീസ് സമയത്ത് എപ്പോഴെങ്കിലും അത് പരിശോധിക്കുകയും ചെയ്യാം.

പട്ടിക

District—Kottayam. Taluk—Kottayam and Vaikom

(The extent given is approximate)

Description—Wet land.

| Sl. No. | Sy. No. | Extent in Are | Sq. M. |
|---|---|---|---|
| | Village—Onamthuruth. | | |
| 1 | 52/1B-26 | | 60 |
| 2 | 52/1A-28 | 2 | 75 |
| 3 | 52/1A-29 | 0 | 68 |
| 4 | 52/1A-32 | 0 | 82 |
| 5 | 52/1A-5 | 0 | 16 |
| 6 | 52/1A-6 | 2 | 38 |
| 7 | 54/1A-7 | 3 | 15 |
| 8 | 54/1B8 | 9 | 38 |
| 9 | 54/1B-9 | 2 | 82 |
| 10 | 54/1A-11 | 6 | 60 |
| 11 | 54/1A-12 | 10 | 00 |
| | Village—Kallara. | | |
| 12 | 691/1-D3 | 13 | 00 |
| 13 | 691/1-D4 | 1 | 64 |
| 14 | 691/1-D7 | 0 | 80 |
| 15 | 691/1-D8 | 6 | 63 |
| 16 | 691/1-D11 | 10 | 15 |
| 17 | 691/1-D12 | 1 | 56 |
| | Total | 74 | 12 |

